* നിരീക്ഷണം

കെ. രാജേശ്വരി



# ധർമയോഗവും സംഘ പരിപാലനവും

എൽ.കെ. അദ്വാനി തൊട്ട് അശുദ്ധമാക്കിയ സുകുമാര പ്രതിമയെ നെയ്യാറിലെ ജലംകൊണ്ട് കഴുകുമെന്ന് ഈഴവ നവോത്ഥാന മണ്ഡലം നേതാക്കൾ -ഡോ. എം.എസ്. ജയപ്രകാശ്, പ്രൊഫ. ടി.ബി. ജയകുമാർ, ഡോ. പി.കെ. സുകുമാരൻ, ചെറായി രാമദാസ് മുതൽ പേർ - പ്രഖ്യാപിച്ചതായി ചില പത്രങ്ങൾ (*കേരള കൗമുദി*യല്ല) റിപ്പോർട്ട് ചെയ്തിരിക്കുന്നു. അരുവിപ്പുറത്ത്, ഗുരുദേവൻ ഈഴവ ശിവപ്രതിഷ്ഠക്ക് കരിങ്കല്ല് മുങ്ങിയെടുത്തയിടത്ത് നിന്നുള്ള വെള്ളംകൊണ്ടായിരിക്കും പ്രതിമ കഴുകുക എന്ന് നേതാക്കൾ വ്യക്തമാക്കിയിട്ടുണ്ട്.

ഈഴവർ ഹിന്ദുക്കളല്ല. ശ്രീനാരായണൻ ഹിന്ദുസന്ന്യാസിയല്ല; ശിവഗിരി ഹിന്ദു മഠവുമല്ല എന്ന് ഉദ്ഘോഷിക്കുന്നവരാണ് ഡോ. ജയപ്രകാശും കൂട്ടരും. എസ്.എൻ.ഡി.പി യോഗം ശതാബ്ദി ആഘോഷത്തിനും പത്രാധിപ പ്രതിമാ അനാവരണത്തിനും ഹിന്ദുത്വ രാഷ്ട്രീയക്കാരനെ എഴുന്നള്ളിച്ചു കൊണ്ടുവന്നത് അവർ എങ്ങനെ സഹിക്കും?

1988ൽ അരുവിപ്പുറം പ്രതിഷ്ഠയുടെ ശതാബ്ദി എസ്.എൻ.ഡി.പി യോഗത്തിന്റെ ആഭിമുഖ്യത്തിൽ ആഘോഷിച്ചപ്പോൾ ബി.ജെ.പി ദേശീയ പ്രസിഡന്റ് എന്ന നിലക്ക് പങ്കെടുത്തയാളാണ് അദ്വാനി. അന്ന് ഈഴവ നവോത്ഥാന മണ്ഡലമുണ്ടായിരുന്നോ, ഭാരവാഹികൾ പ്രതിഷേധിച്ചോ എന്ന് അറിയില്ല. യോഗത്തിന്റെ ശതാബ്ദി ആഘോഷത്തിൽ ഉപപ്രധാനമന്ത്രി പങ്കെടുത്തതിലാണ് ജയപ്രകാശ് പ്രഭൃതികൾക്ക് പ്രതിഷേധം.

എൽ.കെ. അദ്വാനിക്ക് എന്താണൊരു പോരായ്മ? ഇന്ദ്രപ്രസ്ഥം വാഴുന്നവരിൽ ഏറ്റവും ബലവാനാണ് അദ്വാനിജി. തേരു തെളിക്കുന്നത് വാജ്പേയിയാണെങ്കിലും അസ്ത്രങ്ങളയക്കുന്നത് അദ്വാനിയാണ്. ഭാരതീയ ജനസംഘത്തിന്റെയും പിന്നീട് ബി.ജെ.പിയുടെയും അധ്യക്ഷനായിരുന്നു. അടിയന്തരാവസ്ഥയിൽ ജയിൽവാസം അനുഭവിച്ചിട്ടുണ്ട്, കാൽ നൂറ്റാണ്ട് രാജ്യസഭയിലും തുടർന്ന് ലോക്സഭയിലും അംഗമായിരുന്നു. അയോധ്യയിൽ പഴയ ഒരു കെട്ടിടം പൊളിച്ച കേസിൽ പ്രതിയാണ്. ഇപ്പോൾ അഭിനവ സർദാർ പട്ടേലായി, ഉരുക്കു മനുഷ്യനായി പ്രശോഭിക്കുന്നു. മനുഷ്യൻ നന്നായാൽ മതി എന്നാണ് ഗുരുവചനം. ദേശീയ രാഷ്ട്രീയത്തിൽ അദ്വാനിയേക്കാൾ നല്ല മനുഷ്യരെ കാണാൻ പ്രയാസം. (കേരളത്തിൽ നമുക്ക് ആൻറണിയുണ്ട്) മൽസ്യ-മാംസങ്ങൾ കഴിക്കില്ല, മദ്യപാനമില്ല. പുകവലിയില്ല, പൊടിവലിയില്ല, വെറ്റില മുറുക്കില്ല. ഭഗവാൻ ശ്രീരാമനെ പോലെ ഏകപത്നീവ്രതക്കാരൻ, മര്യാദാ പുരുഷോത്തമൻ. സുജനാപവാദം ഭയന്ന് ശ്രീരാമൻ പത്നിയെ കാട്ടിലുപേക്ഷിച്ചു; ജെയിൻ ഹവാലാ കേസിൽ ആരോപണ വിധേയനായപ്പോൾ അദ്വാനി പ്രതിപക്ഷ നേതൃത്വം രാജിവെച്ചു, കുറ്റവിമുക്തനാകും വരെ തെരഞ്ഞെടുപ്പിൽ മൽസരിക്കില്ല എന്ന് പ്രഖ്യാപിച്ചു.

പത്രാധിപർ സുകുമാരന്റെ പ്രതിമ അനാവരണം ചെയ്യുന്നതിനും എസ്.എൻ.ഡി.പി യോഗം ശതാബ്ദി ആഘോഷത്തിന്റെ സമാപന സമ്മേളനത്തിനും തന്നെ ക്ഷണിച്ചതിന് ഉപപ്ര

ധാനമന്ത്രി പ്രസംഗവശാൽ നന്ദി പ്രകാശിപ്പിച്ചു: "ഇതൊരു ബഹുമതിയായാണ് ഞാൻ കാണുന്നത്. ഇത്രയും പ്രധാനപ്പെട്ട ഒരു ചടങ്ങിന് എന്നെ പ്രത്യേകമായി ക്ഷണിച്ചത് എന്തിനെന്ന് അറിയില്ല. എന്നെ ക്ഷണിച്ച യോഗം നേതാക്കളോടും ഇതിനായി പ്രത്യേക താൽപര്യം കാണിച്ച മുഖ്യമന്ത്രി എ.കെ. ആൻറണിയോടും എനിക്ക് നന്ദിയുണ്ട്..."

ഉപപ്രധാനമന്ത്രിയെത്തന്നെ തെരഞ്ഞുപിടിച്ച് ക്ഷണിച്ച് ആലവട്ടവും വെൺചാമരവുമായി ആനയിച്ചുകൊണ്ടുവരാൻ യോഗനേതാക്കളെ പ്രേരിപ്പിച്ച ചേതോവികാരം അദ്വാനിക്കറിയില്ലെങ്കിലും നമുക്കറിയാം. 1990ാമാണ്ടിൽ വിശ്വനാഥ് പ്രതാപ് സിംഗ് എന്ന വിവരദോഷി, കോൺഗ്രസ് സർക്കാറുകൾ കുടത്തിലടച്ച് ഭദ്രമായി സൂക്ഷിച്ച മണ്ഡൽ കമിഷൻ റിപ്പോർട്ട് എന്ന ഭൂതത്തെ സാമൂഹിക നീതിയുടെ പേരുപറഞ്ഞ് തുറന്നുവിട്ടപ്പോൾ സോമനാഥ ക്ഷേത്രത്തിൽ നിന്ന് അയോധ്യയിലേക്ക് രഥയാത്ര നടത്തി മന്ത്രിസഭ തകർത്തവനാകുന്നു, ലാൽകൃഷ്ണ അദ്വാനി. ത്രേതായുഗത്തിൽ ശ്രീരാമനായും ദ്വാപര യുഗത്തിൽ ശ്രീകൃഷ്ണനായും വേഷമെടുത്ത് അസുര നിഗ്രഹം ചെയ്ത ഭഗവാൻ കലിയുഗത്തിൽ ലാൽകൃഷ്ണനായി അവതരിച്ചതാകാനേ വഴിയുള്ളൂ.

കംസാസുരദ്വിരദകേസരി വീര, ഘോര
വൈരാകരാമയവിരോധകരാജ, ശൗരേ,
ഹംസാദിരമ്യ സരസീരുഹ പാദമൂല,
ശ്രീഭൂപതേ, ഹരഹരേ, സകലാമയംമേ.

അന്ന് വി.പി. സിംഗിൻെറ സ്തുതിഗായകർ ഡോ. കെ.കെ. രാഹുലനും കൂട്ടരുമായിരുന്നു. രാഹുല നിഗ്രഹം നടത്തി യോഗ നേതൃത്വമേറ്റ നടേശൻ അദ്വാനിയുടെ ആരാധകനായതു സ്വാഭാവികം.

മെയ് 18ന് യൂനിവേഴ്സിറ്റി സ്റ്റേഡിയത്തിൽ നടന്ന ചടങ്ങിൽ കേൾവിക്കാരനായെങ്കിലും എത്തിയിരുന്നില്ല, ഡോ. രാഹുലൻ. 21ാം നൂറ്റാണ്ടിനെ ഇന്ത്യയുടേതാക്കി മാറ്റാൻ ശ്രീനാരായണ ഗുരുവും പത്രാധിപർ കെ. സുകുമാരനും മുന്നോട്ടുവെച്ച സാമൂഹിക നീതി, സാമൂഹിക മൈത്രി, സാമൂഹിക സമത്വം എന്നീ മൂല്യങ്ങൾ അനിവാര്യമാണെന്ന അദ്വാനിയുടെ പ്രസ്താവന പിറ്റേന്നത്തെ പത്രത്തിൽ വായിച്ച് ഡോക്ടർ കൃതാർഥനായിരിക്കും. കോടതി വിധിയുടെ മറപിടിച്ച് ശിവഗിരി മഠം പിടിച്ചെടുക്കാനുള്ള ഹിന്ദുത്വവാദികളുടെ 'ഗ്രാൻറ് ഡിസൈൻ' തുറന്നുകാണിച്ച, അതിലേക്ക് അച്ചടി മഷി ഒട്ടേറെ വറ്റിച്ച *കേരള കൗമുദി* പത്രാധിപനും കുടുംബാംഗങ്ങളും പേട്ടയിൽ അദ്വാനിക്കും ആൻറണിക്കുമൊപ്പം ഫോട്ടോക്ക് പോസ് ചെയ്തതറിഞ്ഞ് സ്വാമി പ്രകാശാനന്ദയും പുഞ്ചിരി തൂകിക്കാണണം. ആ ധന്യനിമിഷത്തിനു സാക്ഷ്യം വഹിക്കാൻ ശാശ്വതീകാനന്ദ സ്വാമികളുണ്ടായില്ലല്ലോ എന്നോർത്തു വിഷാദിക്കയും ചെയ്തിരിക്കാം.



മെയ് 10ന് എറണാകുളത്ത് നടന്ന മൂന്നാമത് ശ്രീനാരായണ ലോകസമ്മേളനം ഉദ്ഘാടനം ചെയ്തത്, അദ്വാനിയേക്കാൾ വലിയ ഹിന്ദുത്വവാദിയായിരുന്നു -കേന്ദ്ര മാനവ വിഭവശേഷി മന്ത്രി ഡോ. മുരളീമനോഹർ ജോഷി. മന്ത്രി പുംഗവനെ പൊന്നാടയണിയിച്ചത് എസ്.എൻ. ട്രസ്റ്റ് ചെയർമാൻ പട്ടത്തുവിള ദാമോദരൻ, ഉപഹാരം നൽകിയത് മുഖ്യ സംഘാടകൻ വെള്ളാപ്പള്ളി നടേശൻ. പണ്ഡിത ശ്രേഷ്ഠനും മികച്ച വാഗ്മിയും പ്രഗല്ഭ അധ്യാപകനും തത്ത്വചിന്തകനുമെല്ലാമായ ഡോ. ജോഷിയുടെ സാന്നിധ്യം ചടങ്ങിൻെറ പ്രൗഢി വർധിപ്പിക്കുന്നതായി എന്ന് പുളകംകൊണ്ടത് മെയ് 11ൻെറ *കേരള കൗമുദി.*

ഗുരുദേവദർശനം അഖിലേന്ത്യാ പാഠ്യപദ്ധതിയിൽ ഉൾപ്പെടുത്തും, ഗവേഷകർക്ക് സാമ്പത്തിക സഹായം നൽകും, യോഗം ആരംഭിക്കാനുദ്ദേശിക്കുന്ന ശ്രീനാരായണ ദേശീയ സർവകലാശാലക്ക് സകലവിധ പിന്തുണയും ഉറപ്പാക്കും എന്നൊക്കെ മന്ത്രി വാഗ്ദാനം ചെയ്തു. ശ്രീനാരായണ സന്ദേശം പ്രചരിപ്പിക്കുന്നതിൽ *കേരള കൗമുദി*യുടെ സേവനത്തെ പ്രകീർത്തിക്കാനും മറന്നില്ല. ഗുരുദേവദർശനത്തിൻെറ കാലിക പ്രാധാന്യത്തെപ്പറ്റി ജോഷിജി ശരിക്കും വാചാലനായി:

"21ാം നൂറ്റാണ്ട് ഇന്ത്യയുടെ നൂറ്റാണ്ടാക്കാൻ നമ്മൾ ദൃഢനിശ്ചയത്തിലാണ്. ഈ നൂറ്റാണ്ടിനെ ഇന്ത്യ ആത്മീയ ശക്തി കൊണ്ടാണ് നയിക്കുക. അതിനായി ഗുരുദേവനെ പോലുള്ള മഹാനായ ഒരു സാമൂഹിക വിപ്ലവകാരിയുടെ ഉദ്ബോധനങ്ങൾ നമ്മുടെ ശക്തിയാണ്. കഴിഞ്ഞ നൂറ്റാണ്ടിൻെറ ആരംഭഘട്ടത്തിൽ ശ്രീനാരായണഗുരു കേരളത്തിൻെറ സാമൂഹിക സ്ഥിതിയിൽ വൻ മാറ്റമുണ്ടാക്കിയ ഒരു പ്രസ്ഥാനം തുടങ്ങി. കാലചക്രത്തിൻെറ പ്രത്യേകതയോ ചരിത്രം ആവർത്തിക്കുന്നതോ എന്നറിയില്ല, ഗുരു അന്ന് നേരിട്ട മതസ്പർധയുടെയും മതപരിവർത്തനത്തിൻെറയും പ്രശ്നങ്ങൾ ഇപ്പോഴും നമ്മൾ നേരിട്ടുകൊണ്ടിരിക്കുന്നു...

...മതംമാറ്റത്തെ അദ്ദേഹം ഗുരുതര പ്രശ്നമായി നോക്കിക്കണ്ടിരുന്നു. ബുദ്ധമതത്തിലേക്ക് പരിവർത്തനം നടത്തണമെന്ന ഏതാനും ഉറ്റ അനുയായികളുടെ അഭിപ്രായത്തെ അദ്ദേഹം നിരാകരിച്ചുവെന്നു മാത്രമല്ല, ഇസ്ലാം, ക്രിസ്ത്യൻ മതങ്ങളിൽ നിന്ന് തിരികെ വ

രുന്നവർക്ക് വീണ്ടും സമൂഹത്തിൽ പ്രത്യേക പരിഗണന നൽകണമെന്നും ഗുരു ആവശ്യപ്പെടുകയുണ്ടായി. മതംമാറ്റമല്ല, മനുഷ്യ സ്വഭാവത്തിലാണ് മാറ്റം വരേണ്ടതെന്ന് അദ്ദേഹം പറഞ്ഞു. ഗുരു അനുവദിച്ചിരുന്നെങ്കിൽ നല്ലൊരു വിഭാഗം കേരളീയർ ഹിന്ദുമതത്തിൽ നിന്ന് വേർപിരിയുമായിരുന്നു. ആത്മീയമായ കരുത്തിന്റെ സ്തൂപമായും ഹൈന്ദവ പ്രതിരോധത്തിന്റെ മഹാഭിത്തിയായും മാറ്റത്തിന്റെ മന്ദമാരുതനായും അദ്ദേഹം നിലകൊണ്ടു. അദ്ദേഹം സൃഷ്ടിച്ച തീപ്പൊരി സമൂഹത്തിനാകെ വെളിച്ചമായി..''

ആർ.എസ്.എസും ബി.ജെ.പിയും പോലുള്ള പ്രസ്ഥാനങ്ങൾക്ക് ശ്രീനാരായണഗുരു വലിയൊരു പ്രചോദനമായിരുന്നെന്നും മന്ത്രി വെളിപ്പെടുത്തി. മുതിർന്ന ആർ.എസ്.എസ് നേതാവും ഭാരതീയ വിചാര കേന്ദ്രം ഡയറക്ടറുമായ പി. പരമേശ്വരൻ രണ്ട് പതിറ്റാണ്ടു മുമ്പ് ഗുരുവിന്റെ ജീവചരിത്രം രചിച്ച കാര്യവും ജോഷി ഓർമിപ്പിച്ചു. ഹിന്ദു ധർമ പ്രചാരകനും വേദവേദാന്ത വിജ്ഞാന വിത്തുമായിരുന്ന ദിവാൻ സർ സി.പി. രാമസ്വാമി അയ്യർക്ക് *കേരള കൗമുദി*യും യോഗവും നൽകിയ പിന്തുണയെ കുറിച്ചോ മന്നത്തപ്പനോട് ചേർന്ന് ആർ. ശങ്കറുണ്ടാക്കിയ ഹിന്ദു മഹാമണ്ഡലത്തെ പറ്റിയോ ഡോ. ജോഷി ഒന്നും പറഞ്ഞുകേട്ടില്ല. ബഹുകാര്യ വ്യഗ്രതക്കിടയിൽ മറന്നതാകാം.

ഉത്തരവാദ ഭരണ പ്രക്ഷോഭത്തിൽ നിന്ന് പിന്മാറിയ ശേഷം സ്വാതന്ത്ര്യ പ്രാപ്തി വരെയുള്ള കാലമത്രയും ഗുരുസ്വാമിക്ക് തുല്യനായിരുന്നു ദിവാൻ സ്വാമി. വയലാറിൽ വാരിക്കുന്ത ധാരികളായ ശ്രീനാരായണീയർക്ക് നേരെ തോക്കുകൾ തീ തുപ്പിയപ്പോഴും 'സ്വാമി പാദം ജയിക്കണം' എന്നായിരുന്നു ധർമപരിപാലന യോഗവും *കേരള കൗമുദി*യും ഭജിച്ചത്.

മുറിഞ്ഞ മൂക്കുമായി ദിവാൻ വിമാനം കയറും വരെയും നമ്മൾ സ്വതന്ത്ര തിരുവിതാംകൂർ വാദക്കാരും അമേരിക്കൻ മോഡൽ ഭരണഘടനയുടെ സ്തുതിഗായകരുമായിരുന്നല്ലോ? മന്നത്തു പത്മനാഭപിള്ള സാറിനെയും ആർ. ശങ്കർ അദ്ദേഹത്തെയും ദേവസ്വം ബോർഡിൽ നിന്ന് കുടിയിറക്കിയപ്പോൾ നമുക്ക് ഹിന്ദു വികാരം ആളിക്കത്തി. തിരുവിതാംകൂറിൽ ക്രിസ്ത്യാനികളുടെ ഭരണമാണ്, ടി.കെ. നാരായണപിള്ള ജോൺ ഫിലിപ്പോസിന്റെ ബിനാമി, ടി.എം. വർഗീസ് വർഗീയസാണ്, കത്തോലിക്കാ മെത്രാന്മാർ ഗൂഢാലോചന നടത്തി ശബരിമല ക്ഷേത്രം കത്തിക്കുകയായിരുന്നു -അങ്ങനെ എന്തൊക്കെ ആരോപണങ്ങൾ! സമീപകാലത്ത് നരേന്ദ്ര മോഡിയും തൊഗാഡിയയും നടത്തുംപോലുള്ള പ്രസംഗങ്ങളാണ് അന്ന് ഹിന്ദുമത രക്ഷാർഥം യോഗ, സൊസൈറ്റി നേതാക്കൾ ചെയ്തിരുന്നത്. തിരുവിതാംകൂറിൽ എവിടെ മൽസരിച്ചാലും ആർ. ശങ്കർ വിജയിക്കില്ല എന്ന സ്ഥിതിയുണ്ടായതും അങ്ങനെയാണ്.

ശ്രീനാരായണഗുരുവിന്റെ ഛായാപടം പാർലമെന്റിൽ സ്ഥാപിക്കണം എന്ന് പി. പരമേശ്വരൻ ആവശ്യപ്പെട്ടു. ഇതേ ആവശ്യം തിരുവനന്തപുരത്ത് യോഗം പ്രസിഡന്റ് സി.കെ. വിദ്യാസാഗർ ആവർത്തിച്ചു. സ്പീക്കർ മനോഹർ ജോഷി കനിഞ്ഞ് സെൻട്രൽ ഹാളിൽ വീരസവർക്കർക്കടുത്ത് എവിടെയെങ്കിലും സ്ഥലം അനുവദിക്കുമെന്ന് പ്രതീക്ഷിക്കുക; ധർമപരിപാലന വ്യഗ്രനായ ഏതെങ്കിലും മദ്യമുതലാളി ചിത്രം സ്പോൺസർ ചെയ്യുമെന്നും.

ബി.ജെ.പിയോടെന്നപോലെ ശിവസേനയോടും നമുക്ക് തൊട്ടുകൂടായ്മയൊന്നുമില്ല. 2001 നവംബറിൽ സ്വകാര്യ സന്ദർശനത്തിനായി തിരുവനന്തപുരത്തു വന്ന ഉദ്ധവ് താക്കറെയും കുടുംബവും രണ്ട് പുണ്യസ്ഥലങ്ങളാണ് സന്ദർശിച്ചത്. ഒന്ന്, ശ്രീപത്മനാഭ സ്വാമി ക്ഷേത്രം, മറ്റേത് *കേരള കൗമുദി* ഓഫീസ്. ഉദ്ധവിനോടൊപ്പം ഭാര്യ രശ്മി, ഭാര്യാപിതാവ് മാധവ് പതാങ്കർ, ശിവസേനാ സംസ്ഥാന പ്രമുഖ് എം. ഭുവനചന്ദ്രൻ മുതൽ പേരുമുണ്ടായിരുന്നു. *കേരള കൗമുദി* ഓഫീസിൽ മുഖ്യ പത്രാധിപരും കുടുംബാംഗങ്ങളും ചേർന്ന് അവരെ സ്വീകരിച്ചു. പത്രാധിപർ സുകുമാരന്റെ സ്മൃതിമണ്ഡപത്തിൽ ഉദ്ധവും ഭാര്യയും പുഷ്പമാല്യമർപ്പിക്കുകയും ചെയ്തു. താക്കറെ പുത്രന്റെ സന്ദർശന വാർത്തയും ചിത്രവും നവംബർ 21ന് ആറ് എഡിഷനുകളിലും ഒന്നാം പേജിൽ വെണ്ടക്കയായി വരുകയും ഉണ്ടായി. നെയ്യാറ്റിൽ നിന്നോ കിള്ളിയാറ്റിൽ നിന്നോ വെള്ളമെടുത്ത് സ്മൃതിമണ്ഡപം കഴുകണമെന്ന് ഡോ. ജയപ്രകാശിന് തോന്നിയില്ല; ചെറായി രാമദാസിനും തോന്നിയില്ല.

നമ്പൂതിരിമാർ മുതൽ ആദിവാസികൾ വരെയുള്ള ഹിന്ദുക്കൾ ഒന്നിച്ചുനിൽക്കണമെന്നാണ് നടേശ ഗുരുവിന്റെ പുത്തൻ വെളിപാട്. അസംഘടിതരായതുകൊണ്ടാണ് ആദിവാസികൾക്ക് നേരെ തോക്കുചൂണ്ടാൻ സർക്കാറിനും അരയന്മാർക്കെതിരെ വാളുയർത്താൻ മുസ്ലിംകൾക്കും ധൈര്യം വന്നത്. ത്രിശൂൽകാ നിശാൻ, ഹിന്ദൂ കാ പെഹ്ചാൻ! സംസ്ഥാനത്തെ ഹൈന്ദവ ഏകീകരണത്തിന് മുതലാളി മുൻകൈയെടുക്കുമെന്ന് പ്രത്യാശിക്കുക, ഹാ ജയ ജയ നടേശ! നടേശ! നടേശ!

ജയിക്കുക മഹാദേവ,
ദീനാവന പരായണ,
ജയിക്കുക ചിദാനന്ദ
ദയാ സിന്ധോ ജയിക്കുക.

●